# ഭക്തിലഹരി




ഗ്രന്ഥകർത്താ,

**നടുവത്തു മഹൻ നമ്പൂതിരി.**

പ്രകാശകൻ,

പി. [illegible]മേനോൻ.



1-ാം പതിപ്പ് [illegible]—1000.

[illegible] പി. പ്രെസ്സ്—[illegible]

1113.

വില അണ 8.

# മുഖവുര.

പേരെടുത്തിട്ടുള്ള ഭാഷാകവികളുടെകൂട്ടത്തിൽ ഒരു ഉത്തമസ്ഥാനം സിദ്ധിച്ചിട്ടുള്ള നടുവത്തു മഹൻനമ്പൂരിയുടെ "ഭക്തിലഹരി"ക്കു ഒരു മുഖവുരയുടെ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തെയും അദ്ദേഹത്തിന്റെ സരസങ്ങളായ കൃതികളേയുംപററി കേൾക്കാത്തവരായി മലയാളികളിൽ അക്ഷരജ്ഞാനമുള്ളവരിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ലെന്നാണു എന്റെ വിശ്വാസം. അദ്ദേഹത്തിന്റെ ഇഷ്ടദേവതയായ ഗുരുവായൂരപ്പനിൽ എനിക്കുള്ള ഭക്തിയേയും കവിതാവിഷയത്തിൽ നടുവംരീതിയിൽ എനിക്കുള്ള താല്പര്യത്തെയും ആലോചിച്ചായിരിക്കാം മുഖവുര ഞാനെഴുതണമെന്നു ആവശ്യപ്പെട്ടതു. ഏതായാലും "തല്ക്കാലം ചില തട്ടുമുട്ടുകൾ പറഞ്ഞൊന്നൊപ്പിക്കാൻ ഭാവനൊക്കാ" എന്നു ഭഗവാനോടുകൂടി ശഠിക്കുന്ന മാന്യപുരുഷന്റെ ശാസനയെ ഒഴിച്ചുകളവാൻ സാധിക്കുന്നതുമല്ലല്ലോ.

പുതിയ കവിതാരീതി അനുസരിച്ചല്ലാ ഭക്തിലഹരിയെ നോക്കേണ്ടതു. അങ്ങിനെ നോക്കുന്നതായാൽ പലർക്കും പലതും പറവാനുണ്ടായേക്കാം. ഒരു യഥാർത്ഥ ഭക്തൻ—മതത്തിലും, വേദസിദ്ധാന്തങ്ങളിലും, വർണ്ണാശ്രമവിധികളിലും അതിയായ വിശ്വാസമുള്ള ഒരു ഭക്തൻ—തന്റെ ഇഷ്ടദേവതയുടെ മുമ്പിൽചെന്നു തന്റെ മനസ്സിനെ നിരന്തരം അലട്ടിക്കൊണ്ടിരിക്കുന്ന ചില സംഗതികളെക്കുറിച്ചു മററുള്ളവർക്കു എളുപ്പത്തിൽ മനസ്സിലാകാവുന്ന രീതിയിൽ പച്ചയായിപ്പറഞ്ഞു പ്രസ്താവിക്കുന്നവെന്നുള്ള നിലയിൽ കണക്കാക്കുന്നതായാൽ "ഭക്തിലഹരിക്കു" ഭക്തിപരങ്ങളായ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ തീർച്ചയായും ഒരുത്തമസ്ഥാനത്തിനു അ

വകാശമുണ്ട്. "ഭക്തിലഹരിയെ" നാലുഭാഗങ്ങളായി തിരിക്കാമെന്നാണ് എനിക്കു തോന്നീട്ടുള്ളത്. ആദ്യത്തെ ഏതാനും പദ്യങ്ങളെക്കൊണ്ടു കവി, നിഷ്കാമകർമ്മത്തിന്റെ ശ്രേഷ്ഠതയും ആവശ്യവും കാണിക്കുന്നു. ഓരോ കർമ്മങ്ങൾക്കു പുരാണങ്ങളിൽ പറഞ്ഞുകാണുന്ന ഫലശ്രുതികളെ കണ്ടു അവയിൽ ഭ്രമിച്ചു കർമ്മങ്ങൾ ചെയ്യരുതെന്നും, മാതാപിതാക്കന്മാർ "മക്കൾക്കൌഷധിയെക്കുടിപ്പിച്ചിടുവതിന്നുത്സാഹമുണ്ടാക്കുവാൻ— കല്ക്കണ്ടം ചെറുതേകിടുന്ന" നിലയിൽ മാത്രമേ ഫലശ്രുതിവർണ്ണനകളെ കണക്കാക്കാവൂ എന്നും കവി സസ്നേഹം ചൂണ്ടിക്കാണിക്കുന്നു. യജ്ഞങ്ങൾ വിത്താർത്ഥമായി ചെയ്യുന്നവരോടു കവിക്കു വല്ലാത്ത നീരസമാണ്. കീഴ്ജാതിക്കാരെ ഉയർത്തി നന്നാക്കുവാനുള്ള ശ്രമങ്ങൾ കവിക്കു സമ്മതംതന്നെ. എന്നാൽ ബലാല്ക്കാരത്തോടുകൂടി ബഹളം കൂട്ടുന്നതിൽ ഭിന്നാഭിപ്രായവും ഇല്ലെന്നില്ല. സമബുദ്ധി, ശ്രദ്ധ, വിനീതി, ഈശ്വരഭയം എന്നിവകളോടുകൂടി സകല പ്രവൃത്തികളും ഈശ്വരാർപ്പണമായി ചെയ്യണമെന്നും അങ്ങിനെ ചെയ്യുന്നതായാൽ ശർമ്മപ്രാപ്തി തീർച്ചയാണെന്നും അനുഭവസ്ഥന്റെ നിലയിൽ ഉപദേശിക്കുന്നു.

രണ്ടാമത്തെ ഭാഗത്തിൽ ഉപാസനാമൂർത്തിയായ ഗുരുവായൂരപ്പന്റെ മഹത്ബിംബത്തിന്റെ ഉത്ഭവത്തെപ്പററി പതിനാറാംപദ്യംമുതൽ പ്രതിപാദിക്കുന്നു. ഈ ബിംബം പ്രപഞ്ചസൃഷ്ടിക്കു മുമ്പുതന്നെ വിരാട്പുരുഷനാൽ സൃഷ്ടിക്കപ്പെട്ടവെന്നും അതു കൈമറിഞ്ഞു വസുദേവ, ദേവകികളുടെ കൈക്കൽവന്നു അവരാൽ ഭക്തിപൂർവ്വം പൂജിക്കപ്പെട്ടുവന്നിരുന്നുവെന്നും, ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണത്തിനുമുമ്പായി ഭഗവാൻ ഉദ്ധവരെ വിളിച്ചു "കലിയുടെ കഠിനോപദ്രവം വിദ്രവിപ്പാ"നായി ഈ പ്രതിമയെ ഭൂമിയിൽ മുഖ്യസ്ഥാ

നതു് സ്ഥാപിക്കണമെന്ന് ഉപദേശിച്ചുവെന്നും ഉടനെ അവർ സ്വർഗ്ഗത്തിൽചെന്ന് വിവരങ്ങളെല്ലാം ബൃഹസ്പതിയോടറിവിച്ചു വായുദേവനേയുംവിളിച്ച് മൂന്നുപേരുംകൂടി പ്രതിമയെ എടുത്തു് അതു സ്ഥാപിക്കാനുള്ള ദിവ്യസ്ഥലം അന്വേഷിച്ചു ചുററിനടക്കുന്നതിന്നിടയിൽ കേരളത്തിലെത്തിയപ്പോൾ അവരെ ഇന്നത്തെ ഗുരുവായൂർ ക്ഷേത്രത്തിന്നു വടക്കുഭാഗം ഉള്ള "പുണ്യമാംപൊയ്കയിൽ തൻമയൂഖങ്ങളാലൊത്തുതെളിച്ചു്" അതിന്റെ തെക്കേക്കരയിൽകേറി നില്ക്കുന്ന ഭഗവാൻ ശ്രീപരമേശ്വരൻകണ്ടു് അരികിൽ വിളിച്ചു് വർത്തമാനങ്ങൾ മനസ്സിലാക്കിയെന്നും, അദ്ദേഹത്തിന്റെ ഉപദേശപ്രകാരം പ്രതിമയെ അവിടെ സ്ഥാപിച്ചുവെന്നും മററുമുള്ള ഐതിഹ്യത്തെയാണു് ഈ ഭാഗത്തിൽ ഏററവും ഹൃദയംഗമമായ രീതിയിൽ വിവരിച്ചിരിക്കുന്നതു്.

മൂന്നാംഭാഗത്തിലെ വിഷയം കുറച്ചുകൂടി ഗഹനമായിട്ടുള്ളതാണു്. പ്രപഞ്ചത്തിന്റെ സൃഷ്ട്യാവസ്ഥയും, ജീവാത്മാ, പരമാത്മാ തമ്മിലുള്ള ബന്ധവും ഭക്തിയോടുകൂടിയുള്ള ഈശ്വരഭജനത്തിന്റെ ആവശ്യവും മായാമോഹിതരായിക്കിടന്നു് വട്ടംചുററുന്നവരുടെ കഷ്ടപ്പാടുകളും ഭഗവൽഭജനംകൊണ്ടു് പരമപദം സിദ്ധിച്ചിട്ടുള്ള ഭാഗ്യവാന്മാരുടെ കഥകളുമാണു് ഈ ഭാഗത്തിലെ വിഷയം.

നാലാംഭാഗത്തിൽ ഭഗവാന്റെ ദശാവതാരങ്ങളേയും, കലികാലാവസ്ഥകളേയും ആണു് വർണ്ണിച്ചിട്ടുള്ളതു്. ഭഗവാന്റെ ഓരോരോ ലീലകളും ഭക്തന്മാരോടുള്ള കാരുണ്യവും എടുത്തുകാണിച്ചു് "ഇല്ലാ കൃഷ്ണാവതാരത്തിനൊരിയവതാരങ്ങളെ"ന്നു് കവി സമർത്ഥിച്ചിരിക്കുന്നു. "കോലംകെട്ടിക്കളിച്ചോ, കൊലകത്തിരുന്നിട്ടോ, ഹസിച്ചോ, ദ്വേഷിച്ചോ, കാലക്കേടിൽക്കരഞ്ഞോ," ഏതുവിധമായാലും വേണ്ടില്ല, ഭഗവാനെ ഓർക്കുന്നതായാൽ ആന

ദം സുലഭമാണെന്നുകാണിച്ചു്, വിധിപോലുള്ള ഈശ്വ രാരാധനയ്ക്കു് സമയവും സൌകൎയ്യവുമില്ലാത്തവൎക്കുകൂടി സമാധാനംകൊടുക്കുന്നുണ്ടു്. കലിപ്രാഭവവൎണ്ണനയിലെ അഭിപ്രായങ്ങൾ പരക്കെ രുചിക്കത്തക്കതല്ലായിരിക്കാം; പക്ഷെ പദ്യങ്ങൾ ആസ്വാദ്യങ്ങളാണെന്നു് ആരും സമ്മതിക്കാതിരിക്കയില്ല. ഇത്തരം കൃതികളിൽ ഭക്തിരസമാണല്ലൊ പ്രധാനമായി നില്ക്കേണ്ടതു്. മിക്ക ശ്ലോകങ്ങളിലും ഈ രസം തുളുമ്പുന്നുണ്ടു് എന്നു കാണാവുന്നതാണു്. നാട്ടുവരീതിക്കു് സഹജമായ ലാളിത്യവും ഫലിതവും ഇതിൽ നല്ലപോലെ സ്ഥലംപിടിച്ചിട്ടുണ്ടു്. എന്തെങ്കിലും ഒരു പൊടിക്കൈ പ്രയോഗിക്കാത്തതായിട്ടു് ഒരു ശ്ലോകമെങ്കിലും ഇതിൽ കാണുമോ എന്നു് സംശയമാണു്. പണ്ടൊരു സരസകവി പറഞ്ഞതുപോലെ മാതൃകയ്ക്കായി ഏതാനും പദ്യങ്ങളെ എടുത്തുചേൎത്തു് മററു പദ്യങ്ങളുടെ പദവി കുറയ്ക്കണമെന്നു വിചാരിക്കുന്നില്ല. ഭക്തിപാരവശ്യത്തോടുകൂടിയ കവിയുടെ ചില ആവലാതികൾ കേൾക്കുമ്പോൾ വായനക്കാൎക്കുതന്നെ മനസ്സിന്നു വല്ലാത്ത അനുകമ്പ തോന്നിപ്പോകുന്നതാണു്. ഈ സ്ഥിതിക്കു് ദൈവം ദീനാശ്രയനായ ഭഗവാൻ മനസ്സലിയുമോ എന്നു ശങ്കിക്കേണ്ടതില്ലല്ലൊ. കവിയുടെ സൎവ്വപ്രാൎത്ഥനകളും സഫലീഭവിക്കട്ടെ— “ഗുരുകാരണവാദികളെഴും പുണ്യസ്ഥലതാക്കണം” ഈ പ്രാൎത്ഥന ഫലിക്കാതെ കണ്ടിരിക്കില്ല. പ്രിയസ്നേഹിതനവിടെത്തന്നെ അവരുടെ കൂട്ടത്തിൽ ശോഭിക്കുമാറാകട്ടെ.

(ശുഭമസ്തു)

എന്നു്,

എം. നാരായണമേനോൻ ബി. എ., ബി. എൽ.
ചീഫ്കോൎട്ട്വക്കീൽ.

എറണാകുളം
1-6-113.



പി ദാമോദരമേനോൻ.

# ഭക്തിലഹരി.

ലോകംതീൎത്തു പുലൎത്തിയപ്പിടിമുടി-
    ച്ചെല്ലാതിലും പ്രാണനാ-
ല്ലോകംനോക്കിയടുത്തു കൂടിയവരെ-
    ക്കൈവിട്ട താനേകനായ്
ശോകംതീൎത്തു മഴൽപ്പെടുത്തിയുമുടൻ
    മുപ്പാരെ വട്ടംതിരി-
ച്ചാകപ്പാടെ സേവിച്ചീടുന്നവനെ സാ-
    ഷ്ടാംഗം നമിക്കുന്നു ഞാൻ. 1

കൎമ്മത്തിന്റെ പലേതരം ഫലമുര-
    ച്ചീടുന്ന വേദങ്ങളും നാം
കൎമ്മത്തിന്നടിമപ്പെടാൻ; ഫലമിത-
    ന്നീടാതെ കൎമ്മങ്ങളെ
ജന്മംതൊട്ടു മുറയ്ക്കുചെയ്തു പരമാം
    നൈഷ്കൎമ്മ്യമാൎന്നാൽ സുഖം;
ബ്രഹ്മപ്രാപ്തിദമാം, ഫലശ്രുതിയിൽ നാം
    ശ്രദ്ധിക്കിലോ ചുറ്റിടും. 2

മക്കൾക്കൌഷധിയെ കുടിച്ചീടുവതി-
    ന്നുത്സാഹമുണ്ടാക്കുവാൻ
കല്ക്കണ്ടം ചെറുതേകിയാൽ സ്വല്പരസം
    മൊറ്റും മറന്നാകവേ
ഉൾക്കാമ്പിൽ പരമാം ഫലശ്രുതിയെയ-
    ത്യുന്നം ധരിച്ചീടണം
തൎക്കംവേണ്ടൊടുവിൽ സുഖം സുലഭമാ-
    മബ്ബാലകൎക്കെന്നപോൽ. 3

ധിക്കാരംകളയും ശ്രുതി, സ്മൃതി, പുരാ-
ണാദ്യങ്ങൾ സർവ്വാത്മനാ
നോക്കാൻകൂടിയനാർഹരായ കിഴജാ-
തിക്കാരധഃപാതികൾ
ഇക്കാലം ഗതികെട്ടുഴന്നവരെ
നന്നാക്കുവാൻ സർവ്വഥാ
നോക്കാം പക്ഷെ യദൃഷ്ടകർമ്മഫലമാ-
ണെന്നോർത്തുവേണം ശ്രമം. 7

ഈ മന്നിൽ പുകഴും പരിഷ്കൃമറിവും
കർമ്മങ്ങൾ ചെയ്തീടുവാൻ
സാമർത്ഥ്യത്തികവും കലർന്നമറയോർ
ദൈവത്തൊടൊത്തുള്ളവർ
ഹോമം മന്ത്രജപം നമസ്കൃതി മഹാ-
യജ്ഞങ്ങൾ വിത്താർത്ഥമായ്
കാമംപോലെ നടത്തിടുന്ന വെറുതേ
പേരിന്നഹോ! സങ്കടം. 8

എന്നല്ലാത്മഗതിക്കവർ വഴിയി-
ല്ലിന്നാഭിജാത്യത്തിനാൽ
തന്നത്താൻ തെളിവും, മനസ്സിൽ മദവും,
പുച്ഛത്തിൽ വൈരസ്യവും
അന്നന്നങ്ങിനെ വാച്ചവർക്കറിവുമി-
ക്കർമ്മങ്ങളും വ്യർത്ഥമായ്
മന്നന്മാർ വലയുന്ന നോക്കിലിവ്വിധം
പാറാതെ സൂക്ഷിക്കണം. 9

ധികാരം കളയും ശ്രുതി, സ്മൃതി, പുരാ-
        ണാദ്യങ്ങൾ സർവ്വാത്മനാ
നോക്കാൻകൂടിയനർഹരായ കീഴ്ജാ-
        തിക്കാരധഃപാതികൾ
ഇക്കാലം ഗതികെട്ടുകൂട്ടരവരെ
        നന്നാക്കുവാൻ സർവ്വഥാ
നോക്കാം പക്ഷെ യദൃഷ്ടകർമ്മഫലമാ-
        ണെന്നോർത്തുവേണം ശ്രമം. 7

ഈ മന്നിൽ പുകഴും പരിഷ്കൃതറിവും
        കർമ്മങ്ങൾ ചെയ്തീടുവാൻ
സാമർത്ഥ്യത്തികവും കലർന്നമറയോർ
        ദൈവത്തൊടൊത്തുള്ളവർ
ഹോമം മന്ത്രജപം നമസ്കൃതി മഹാ-
        യജ്ഞങ്ങൾ വിത്താർത്ഥമായ്
കാമംപോലെ നടത്തിടുന്നു വെറുതേ
        പേരിന്നഹോ! സങ്കടം. 8

എന്നല്ലാത്മഗതിക്കവർക്കു വഴിയി-
        ല്ലിന്നാഭിജാത്യത്തിനാൽ
തന്നത്താൻ തെളിവും, മനസ്സിൽ മദവും,
        പുച്ഛത്തിൽ വൈരാഗ്യവും
താന്തങ്ങളിങ്ങനെ വാച്ചവർക്കറിവുമി-
        കർമ്മങ്ങളും വ്യർത്ഥമായ്
മന്നന്മാർ വലയുന്നു നോക്കിയിവിധം
        പാറാതെ സൂക്ഷിക്കണം. 9

“ഇക്കള്ളന്റെ ജപങ്ങളും കളിയുമാ-
ക്കൊള്ളരുതു് ലാക്കോർക്കയോ;-
മിക്കപ്പോഴുമതാം പ്രസംഗമിവിടെ-
ച്ചൊലിയ്ക്കുമോ! വിഡ്ഢിയായ്
ഉൾക്കൊള്ളുന്നിതിവന്റെ ഭാഗവതവും
ഗീതാർത്ഥവും കേൾക്കയാൽ’’
ഭക്തന്മാരെ വെറുത്തിവണ്ണമവരും
വർഗ്ഗത്തെ വഞ്ചിക്കണം. 10

മനോത്തിൽ കൊതി,യാഭിജാത്യ,മധികം
സമ്പാദ്യമെന്നിത്തരം
ധ്യാനംകൊണ്ടിളകിസ്സനാതനപദം
ധ്യാനിപ്പിടാതൂഴിയിൽ
എന്നസ്സേറവരെന്തു ചെയ്തിടുകിലും
ഭ്രഷ്ടർക്കമാമാഫലം
താനത്യന്ത,മിതിന്റെ വാസനപെടും
ജന്മാന്തരത്തിങ്കലും. 11

ഇമ്മന്നിൽ സമബുദ്ധി, ഭൂതദയ,താ-
നെല്ലാരിലും താഴെയാ-
ണിമ്മട്ടുള്ള വിനീതി,യീശ്വരനില-
ത്യന്തം ഭയം സർവ്വദാ,
കർമ്മം ചെയ്യണമീ നിലയ്ക്കഖിലവും
ദൈവത്തിലർപ്പിക്കണം
ശർമ്മംനോക്ക തരും ചരാചരമയൻ
വാതാലയാധീശ്വരൻ. 12

ങ്ങൾസർവ്വമൊരുക്കി യന്ത്രസമാനാ-
        യപ്രാകൃതപ്രക്രിയ-
ത്തിങ്കൽ പള്ളിയുറങ്ങിടും വിമലനീ-
        രാലംബമായച്യുതൻ
സങ്കല്പങ്ങളുറിഞ്ഞിടാൻ പണിയുണ-
        ർന്നൊറിട്ടു പിന്നെ ജഗാ-
ത്തിങ്കൽ ക്രീഡയിലാശവെച്ചു പലതും
        ചെയ്യാൻതുടങ്ങും പരൻ. 16

ആയാസം ചെറുതുമെപ്പെടാതെ പരചിൽ-
        തത്വം തുളുമ്പും ജയ-
ശ്രീയാളുംപടി കാണ്മതീ പ്രതിമ മു-
        മ്പാല്യം വിരാട്പൂരുഷൻ
മായാ,ബാധ,മലജ്ഞ,ഭ്രഷ്ട,ഭയിരാ,-
        തങ്കപങ്കമേം, മൂന്നാംഗുണം;
തായാടാനിവയെല്ലുമപ്പുതിനമു-
        മ്പുണ്ടാക്കിയെന്നോർക്കുവിൻ. 17

കല്പാന്തത്തിലുണർന്നടൻ പ്രകൃതിയോ-
        ടൊന്നിച്ചു സൃഷ്ടിസ്ഥിതാ-
നല്പാല്പം ചിലതങ്ങതീർത്തു ഭുവനം
        നിർമ്മിക്കുവാൻ നിർമ്മലൻ
കെല്പാളും വിധിയെച്ചമച്ചു; വിധിയോ
        പെടിച്ചു സർവ്വം ജലം
നില്പാനാം കരയില്ലതാനൊരവനീ
        യൊന്നാദിതെന്നോർക്കയാൽ. 18

തന്നെത്താനറിയാതെ വേണ്ടതുമറി-
ഞ്ഞീടാതെതാരജ്ഞനായ്-
നിന്നനേരം ഭയമാർന്നോരാവിധിവിരാ-
ഡ്രൂപം വിചാരിക്കവേ
വന്നെത്തീ വിളി വേഗമീപ്രതിമയെ-
"പ്പൂജിക്കുകെ"ന്നേകിനാൻ
പിന്നെത്തങ്ങലെഴും ചരാചരജഗ-
ത്താന്മുമ്പു കാട്ടീടിനാൻ. 19

രാജിക്കും ദിവ്യമാകും പ്രതിമയിലതിവി-
ശ്വാസമാർന്നാത്മഭക്ത്യാ
പൂജിച്ചുകൊണ്ടിരുന്നാ വിധിയഥ സകലൈ-
ശ്വര്യസംസിദ്ധിനേടി
ഭ്രാജിക്കുന്നീപ്രപഞ്ചം ചരമചരമുമൻ-
തന്നെ സൃഷ്ടിച്ചുസർവ്വം
യോജിപ്പിച്ചു വളർച്ചക്കുരിയ വഴികളും
കണ്ടുവെച്ചു വിരിഞ്ചൻ. 20

എല്ലാംകണ്ടു മനസ്സിലാക്കിയുലകം
സൃഷ്ടിച്ചു വേദോക്തമായ്-
ച്ചൊല്ലാളും പലയജ്ഞമാവിധിനട-
ത്തിക്കൊണ്ടിരിക്കും വിധൌ
ചൊല്ലാം പ്രശ്നിയൊടൊത്തുചെന്നു സുതപ-
സ്സാവിഗ്രഹം നന്മര-
ച്ചൊല്ലാൻ വാക്ക്ഷിയിന്നു; നൽകിയവരെ-
പ്പൂജിച്ചു പത്മാത്മജൻ. 21

എന്നിട്ടന്നവിടുന്നുപോന്നു വിലാപ-
റില്ലാതെത്താരാ വിഗ്രഹം
തന്നിഷ്ടപ്പടി താണുവീണു വളരെ-
ബ്ഭക്ത്യാ ഭജിച്ചീടിനാർ
മുന്നിട്ടങ്ങെഴുന്നള്ളിനാൻ മുകിൽനിറൻ
മായാമയൻ ചൊല്ലിനാൻ
“വന്നിട്ടിഷ്ടവരങ്ങളം വാങ്ങിടുവിനെ”-
ന്നന്താരലിഞ്ഞങ്ങിനെ. 22

ചൊല്ലാളുന്ന മഹസ്സുകളു മുനിമാ-
രോങ്കാരതത്വാർത്ഥമാ-
യെല്ലാനേരവുമോതിടുന്ന തിരുമെ-
കണ്ടമ്പരന്നായവർ
വല്ലാതങ്ങിനെ നിന്നു തെല്ലിടയുടൻ
സാഷ്ടാംഗമായിട്ടു വീ-
ണുല്ലാസാലെഴ്നേറ്റവനിന്നു തൊഴുതും
കൊണ്ടേവമോതീടിനാർ. 23

ഉണ്ടാകേണമൊരുണ്ണി മാധവ! വിഭോ!
“ത്വത്തുല്യനെ”ന്നായവ-
ർക്കുണ്ടായോരു പരിഭ്രമഭ്രമളിയാൽ
മുകുന്ദപാദേയോതിനാർ
മിണ്ടാതിങ്ങിനെ നിന്നു പിന്നെയവരോ-
ടച്ചിന്മയൻ സാദരം
രണ്ടാളോടുമടുത്തുചെന്നരുളിനാൻ
മന്ദസ്മിതാർദ്രാനനൻ. 24

എന്നാലെന്നോടു തുല്യനായൊരുവനോ
　　ഞാൻമാത്ര; മീയാഗ്രഹം
ചൊന്നാർ മൂന്നുരു നിങ്ങളോടു വഴിയു-
　　ണ്ടാകാമഭീഷ്ടാന്തരം
നന്നായോർക്ക മൂന്നുജന്മമിനി ഞാൻ
　　നിങ്ങൾക്കുതാൻ പുത്രനായ്
വന്നാനന്ദമിയറ്റു;മന്നമിടയാ-
　　മീവിഗ്രഹാരാധനം. 25

പിന്നെത്തത്ര മറഞ്ഞു ദേവനരനെ
　　പ്രശ്നിക്കുതാൻ പുത്രനാ-
യന്നെങ്ങും പുകഴും ജഗൽഗുരുമഹാ-
　　ൻ“പ്രശ്നിഗർഭ”ഭിധൻ
എന്നെന്നും നിലകിട്ടിടാപ്പടിയഹോ!
　　ലോകത്തിലെല്ലാടവും
വന്നോരുന്നതമസ്സൊഴിച്ചു പരമാ-
　　നന്ദം പരത്തീടിനാൻ. 26

ഇക്കാണുന്ന ജഗത്തിലജ്ഞത കള-
　　ഞ്ഞാനന്ദമേകും മകൻ
തൃക്കാൽതൊട്ടരികത്തിരിക്കു മൃതരായ്
　　പെറ്റമ്മയും താതനും
സല്ക്കാലത്തവർ കാശ്യപാദിതികളായ്-
　　മന്നിൽ ജനിച്ചപ്പൊഴും
ചില്പൂരുവാം ശുഭവിഗ്രഹം സുകൃതികൾ-
　　ക്കാ നാരദൻ നൽകിനാൻ. 27

ദിക്കാകെപ്പുകഴും മഹാബലിയെ മർ-
 ദ്ദിച്ചീടുവാൻ വിഷ്ണുതാ-
നക്കാലത്തദിതിക്കഹോ! മകനായ്
 ശ്രീവാമനൻ മോഹനൻ
തൽക്കാലം ബലിയോടു മൂന്നടിയിടം
 യാചിച്ചു നൽകീടവാ-
നൊക്കാതെത്തിട്ടടികലിട്ടും ദനുജനെ-
 പ്പാലിച്ചു ഭക്തപ്രിയൻ. 28

സൽക്കാലത്തു ഭജിച്ചു വാമനനെ യോ-
 ത്താതാതമാതാക്കളാ-
നക്കാലം വസുദേവദേവകികളായ്-
 മന്നിൽ പിറന്നീടിനാർ
ചിൽപ്പൂവമാം കരളാർന്ന ധൌമ്യമുനിയ-
 ന്നീവിഗ്രഹം നൽകിനാ-
നൽക്കാമ്പിൽ ബ്ഭക്തിപൂണ്ടവരതും
 പൂജിച്ചു ശ്രീ സുഖം. 29

മുട്ടാതങ്ങിനെ വിഗ്രഹം ദിവസവും
 സേവിക്കവേ കൃഷ്ണനാ-
യിട്ടാദ്ദേവകിയിൽ പിറന്ന ഭഗവാൻ
 ഭോഗീന്ദ്രഭോഗാസനൻ
പെട്ടാമ്പീ ശ്രമമാറി വാരിധിചുഴ-
 ന്നിട്ടുള്ളൊരാദ്വാരകാ-
ക്കൊട്ടാരത്തിലിരുന്നതാൻ പ്രതിമയും
 പൂജിച്ചു പൂർണ്ണാദരം. 30

"തിട്ടം കയ്യേററ കൃത്യം സകലവുമിവിടെ-
ച്ചെയ്തു ഞാൻ യാഗവന്മാ-
രൊട്ടക്കീ വിപ്രശാപക്കദഹനമുഖേ
വീണവ വെന്തെരിച്ചു
കഷ്ടപ്പാടൊക്കെയൊഴിഞ്ഞീ പരമസുകൃതിയാ-
മുഖാവക്കാത്മതത്വം
ദ്ദൃഷ്ടാന്തത്തോടുകൂടിസ്സകലരുമുപദേ-
ശിച്ചു കാര്യംകഴിഞ്ഞു." 31

എന്നീവാസ്തവമുള്ളിലോർത്തു രസമായ്-
മിണ്ടാതിരുന്നു കുറെ-
പ്പിന്നീടവരെ വിളിച്ചു ഭഗവാൻ
കല്പിച്ചു കാലോചിതം
"ഇന്നീ ഭാരതമെ വെടിഞ്ഞിടുമിവൻ
പിന്നീടൊരാഴ്ച്ചക്കകം
വന്നീവാരിധിയിപ്പുരം മുഴുവനും
മുക്കും മുടിക്കും ദ്രുതം." 32

"നിത്യം നിഷ്കലമിസ്സനാതനതമം
ഞാൻ പൂജചെയ്യുന്നൊരീ
സത്യജ്ഞാനമയം മഹാപ്രതിമയെ-
ക്കയ്യേറ്റു സൂക്ഷിക്കണം
മർത്ത്യർക്കാധിയണച്ചിടും കലിയിലി-
സ്സംസാരരോഗം വിടാൻ
പ്രത്യക്ഷത്തിലിതാണൊരൌഷധമതും
പ്രത്യേകമോർത്തീടണം." 33

"ഞാനെപ്പോഴംപോക മപ്പോഴം കലിയിവിടെ
തോന്നിവാസം തുടങ്ങും (വരും
പാരെ മോഹം ജനിക്കും മനുജരിലധികം
വ്യാധികൊണ്ടാധി ചേർക്കും
താനേ ധർമ്മം നശിക്കും; പ്രതിക്രിയയിതിനാൽ
ഭൂമിയിൽത്തന്നെ മുഖ്യ-
സ്ഥാനേ സ്ഥാപിച്ചിടേണം കലിയുടെ കഠിനോ-
പദ്രവം വിദ്രവിപ്പാൻ." 34

"എന്നാലുഭവരേ! പരിഭ്രമമശേ-
ഷം വേണ്ട വേഗം ഭവാൻ
ചെന്നാലും സുധിയാം സുരേന്ദ്രഗുരുവോ-
ടെല്ലാവിശേഷങ്ങളും
ചൊന്നാലും; പറയേണമെൻറ മൊഴിയും
പ്രത്യേകമെന്നാലയാൾ
വന്നാലോചനചെയ്തു വേണ്ടതഖിലം
നിസ്സംശയം ചെയ്തിടും." 35

എന്നെല്ലാം പ്രിയസഖനോടരുളി ഹാ!
യോഗാസനാരൂഢനായ്
മന്നാരും നിറയും ചരാചരമയൻ;
സ്വർഗ്ഗത്തിലന്നാഭവൻ
ചെന്നെത്തീ ധൃതിയായ്, ബൃഹസ്പതിയൊടീ-
വൃത്താന്തമോതീ, തുണ-
ക്കന്നൊരാദ്ധതവായുദേവനെ വിളി-
ച്ചൊന്നിച്ചുപോയ് ദ്രുതം. 36

ദ്ദാലായവർ കണ്ടു നിത്യകുശലൻ
        സച്ചിന്മയൻ വേർപിരി-
ഞ്ഞൊരാരാദ്വാരക വാരിരാശിതകരാ-
        റാക്കുന്നതും; വിഗ്രഹം
നീരാളുന്നതു മത്തലാൻ ഗുരു നിർ-
        ബ്ബന്ധിക്കയാൽ പാരതുപോ-
യാരാൽ ചെന്നു പുകഴ്ന്ന വിഗ്രഹമെടു-
        ത്തെത്തീ ജഗജ്ജീവനൻ. 37

നീരാട്ടംമുതലേറ്റുടൻ ബൃഹസ്പതിസമനിലൻ
        വിഗ്രഹം ദൈവഗത്യാ
പാരാവാരത്തിലെങ്ങാൻ മറിയുകിലിതിലും
        ദുർഘടം വേറെയുണ്ടോ?
പോരാ ശ്രീകൃഷ്ണനെന്നോടരുളിയതളിയ-
        കാര്യമൊപ്പിക്കുവാൻ ഞാൻ
പോരാതായാൽ കുഴപ്പം; കലിയുഗതരണ-
        ത്തിന്നു മററില്ലുപായം. 38

ഒട്ടേ നോക്കീട്ടു ഭൂതലത്തിലെവിടെ
        സ്ഥാപിക്കണം ചുററിനോ-
ക്കട്ടേ ഭാരതഖണ്ഡമപ്പൊഴിതിനാ-
        ണ്ടാകം സ്ഥലം പാവനം
കൂട്ടേവം പിരിയാതെ തമ്മിലതുളി-
        ച്ചുററീ പലേടം ഉണ-
ർപ്പട്ടേലും സ്ഥലമൊത്തതില്ലൊരുവിധ-
        ന്നിക്കേരളം പൂകിനാർ. 39

തക്കത്തിൽത്തീക്കനൽക്കണ്ണുടയ പുരഹരൻ
പുണ്യമാം പൊയ്കയിൽത്തൻ
മയ്ക്കണ്ണാളൊത്തു മെല്ലിച്ചവതിന്നിടെ തെ-
ക്കേക്കരെക്കേറിനില്ക്കെ
മുക്കണ്ണൻ കണ്ടു വാനോർഗ്ഗുരുവുമനിലനും
കൂടിയോടുന്നതപ്പോൾ
വേഗം കൈകൊട്ടിനിർത്തീട്ടു "ഭീകിൽ വരിക" യെ-
ന്നോതിനാൻ ശ്രുതിഭൂഷൻ. 40

മുക്കണ്ണൻ ഢക്കമം കൊട്ടിയ കട്ടടിതം
കേട്ടു ഞെട്ടിത്തെറിയ്ക്കും
തക്കത്തിൽ ചന്ദ്രചൂഡൻ തിരുവടിയരികിൽ
തന്നെ നില്ക്കുന്നകണ്ടു
വേഗം തൃക്കാക്കൽവീണു സുകൃതികളവരെ-
പ്പുൽകിയാശ്വാസമേകി-
ത്തൃക്കൺപാർത്തിട്ടു മന്ദസ്മിതമൊടരുളിനാൻ
നിർമ്മമൻ നീലകണ്ഠൻ. 41

പാടീ നാരദനീ വിശേഷമിവിടെ-
ക്കേട്ടിട്ടു മന്മാനസം
വാടീ നന്ദജനന്തരിച്ചു, കലികാ-
ലം വന്നവെന്നോർക്കയാൽ
നേടീ വിഗ്രഹമെങ്കിലും ധൃതിപിടി-
ച്ചോടുന്നൊരീ നിങ്ങളെ
തേടിക്കൊണ്ടുമനന്ത സംഗതിവശാൽ
കണ്ടെത്തി കൺമുമ്പിൽ ഞാൻ. 42

പൂജിക്കുന്നോർക്കഭീഷ്ടം സകലവുമുതകി-
ക്കൊണ്ടു ലോകത്തിലെങ്ങും
രാജിച്ചീടുന്ന ദിവ്യപ്രതിമ ഹരനപേ-
ക്ഷിച്ചു വാങ്ങിച്ചു ദേവൻ
യോജിപ്പിച്ചു ശിവപ്രാഭവമതിലുടനേ
താണുവന്ദിച്ചു ചന്ദ്രൻ
ഭ്രാജിക്കുന്നാശ്ശിരസ്സാൽ പലവുരു,വതിലി-
ച്ചെയ്തുപിന്നെപ്പിന്നാകി. 43

“പണ്ടാ പ്രാചേതസന്മാരനവധിദിവസം
വൻതപംചെയ്തു നമ്മെ-
ക്കണ്ടാനന്ദിച്ചു പുണ്യസ്ഥലമിതു വളരെ-
പ്പാവനം പാരിടത്തിൽ
ഉണ്ടാകേണ്ടാ വികല്പം പ്രതിമയെയിവിടെ
ത്താൻ പ്രതിഷ്ഠിക്കിലാരും
കൊണ്ടാടും പാരിലൊക്കെപ്പുകഴുകറിയുവിൻ
മംഗളം നിങ്ങൾമൂലം.” 44

“ഞാനും, സൃഷ്ടിനടത്തീടുന്ന വിധിയും,
കാമം മഹാനായകൻ
താനും വസ്തുതയേതുമില്ലൊരുവിലീ-
മൂന്നാളുമൊന്നാസ്സതം”
എന്നാനത്തോലുടയാടചാർത്തിയ ഹരൻ
കല്പിച്ചോരഭിഭാഷിതം
ഇങ്ങനാകൂടിയ കൂട്ടരാമഖിലരും
മാനിച്ചു കൈകൂപ്പിനാർ. 55

ധീരോദാത്തൻ വിരിഞ്ചൻ, സനകമുനി, മഹാ-
വിഷ്ണു, വേദങ്ങൾ, വാനോ-
രോരോവർഗ്ഗത്തിലുള്ളോരു,നവധി മുനിമാർ,
നാരദൻ, പിപ്പലാദൻ
നേരോടിക്കൂട്ടരെത്തി ചിതമൊടു ശിതിക-
ണ്ഠന്റെ പക്ഷം പുകഴ്ത്തീ-
ട്ടോരോ തത്വങ്ങളോതിസ്തുതികളുമുടനെ-
ന്നീശനെക്കൈവണങ്ങി. 46

അപ്പോഴാം താൻ ഇതു വായുവോടരുളി "ഹേ!
വേഗം പ്രതിഷ്ഠിക്കു നാ-
മപ്പൊയ്ത്താർ മകനാദിപൂതരൊടൊ-
ത്തെല്ലിച്ചാർത്തീ വിഗ്രഹം
ചൊല്ലാളും പുനരിപ്പുരിക്കു 'ഇതവാ-
യ്യൂരെ'ന്ന പേരെന്നു"ടൻ
ക്കെല്ലാർക്കും പടിയമ്പലം സുരപുര-
ത്തച്ചൻ ചമച്ചീടിനാൻ. 47

ദേവാചാര്യൻ തുടങ്ങീ ക്രിയ; യഥാപരിക-
ർമ്മത്തിനാ വായു, രക്ഷ-
യ്ക്കാ വാനോരൊക്കെ നിന്നു; വിധി,ഹരി,ഹരരൊ-
ന്നിച്ചടങ്ങൊത്തുരച്ചോർ
സേവാമാർഗ്ഗങ്ങളും വേണ്ടും പതിവുകളിവയൊ-
നാരദൻ ചൊല്ലി; യെല്ലാ-
മാവാരംകൊണ്ടു തീർന്നു; കലശമൊരുവിധം
ഭംഗിയായിക്കഴിഞ്ഞു. 48

ഏവം വാതപുരത്തിലാർന്ന ഭഗവൻ!
        സംസാരമുഴ്ക്കൊത്തനി-
പ്പാവം ഹാ! ഗതികെട്ടലഞ്ഞു കലിയെ-
        പ്പേടിച്ചു ഇഷ്ടംവിധൌ
ദൈവം തള്ളിയയച്ച ഞാൻ നടയിൽ നി-
        ന്നോതുന്നൊരിസ്സങ്കടം
കൈവല്യപ്രദ! കേൾക്കണേ! കനിയണേ!
        നന്നാക്കണേ! കാക്കണേ! 49

ശ്വേതൻ മാമുനിയാണ് നീ കൃതയുഗ-
        ത്തിങ്കൽ തപസ്സാർന്നിനാൽ
പ്രീതൻ, സ്രുക്സ്രുവധാരിയങ്ങു രക്തൻ
        ത്രേതായുഗപ്രാപ്തിയിൽ
പീതൻ മംഗളയജ്ഞകർമ്മനിരയാൽ
        സന്തുഷ്ടനാകുന്നവൻ
പൂതൻ മൂന്നുലകം നിറഞ്ഞു വിജയി-
        ച്ചീടുന്ന വിശ്വംഭരൻ. 50

ദേവൻ താന്ത്രികമായ കർമ്മവശഗൻ
        ദ്ധ്യാത്മപ്രിയൻ ശ്യാമനാ-
ണേവം ദ്വാപരവേളയിൽ സകലരും
        പൂജിച്ചു വാഴ്ത്തുന്നവൻ
സേവയ്ക്കാത്തിരുനാമമീക്കലിയിൽ നാം
        നാമം ജപിച്ചാൽ ക്ഷണം
കൈവല്യപ്രദനാകുമായകമനീ-
        യാംഗൻ പ്രസാദിച്ചിടും. 51

തൃക്കണ്ണിൻ മുനകൊണ്ടു തീക്ഷ്ണമുലകം
        കാക്കും കഴിക്കും പുറ-
ത്താക്കും കാക്കമശിഷ്ടമിക്കളിയറി-
        ഞ്ഞോരാർക്കുമങ്ങേതയെ
തൽക്കാലം ചില തട്ടുമുട്ടുകൾ പുറ-
        ത്തെന്നെപ്പിരിക്കാൻ മഹാ-
നോക്കാ, ചോട്ടടി കാരുകിട്ടു തരണം
        സായൂജ്യമന്നോവരെ. 61

നാനാത്വം ഭ്രാന്തിമാത്രം കരുതുക ഗുണദോ-
        ഷങ്ങളാ ഭ്രാന്തിമൂലം
താനാം, കാണാം തിരത്താലതിനു വിധിനിഷേ-
        ധങ്ങളാശ്ശാസ്ത്രരീത്യാ
ആ നാടന്മാർക്കിതെല്ലാമുലകമഖിലമെ-
        ന്നോർത്തു നാമങ്ങളോരോ-
ന്നീ നാം ചെയ്യാം ജപിക്കാം വിഗതവിഷയസം-
        ശിഷ്ടം മറേറതുവേണം. 62

ഇക്കാണും ജന്തുവർഗ്ഗം സകലസമയവും
        ക്ഷുത്തൃഡാധിക്കഴപ്പും
നീക്കാൻ മാത്രം ശ്രമിപ്പോരവരുടെയിടയിൽ
        ത്തെല്ലുഭേദം നരന്മാർ
ചിദ്രൂപാത്മേ! മിത്രമാത്മാവിനു,വരരിയുമാ-
        ണോർക്കിൽ നിന്നെ ബ്ഭജിക്കാൻ
ലാക്കായോർ മിത്ര,മല്ലാത്തവരരി,യടിയൻ
        കൃഷ്ണ! നിത്യം നമിക്കാം. 63

ദേഹത്തിൽസക്തിതീരെക്കളയണമയി! നീ
സക്തിമൂലം സദാ ഞാൻ
ഗേഹം വിത്തം കളത്രം സുതസഹജസുഹൃ-
ത്തെന്നിവയ്ക്കുന്നതിക്കായ്
സ്നേഹം വർദ്ധിച്ചു രാവും പകലുമുഴലുവാ-
നുള്ള മാർഗ്ഗങ്ങളൊക്കും
മോഹക്കൊള്ളിട്ടിളക്കും കദനജലധിയിൽ-
പ്പെട്ടു കഷ്ടപ്പെടുന്നു. 64

എന്നാൽ ദേഹം നശിച്ചാൽ പരപുരുഷവിഭോ!
പട്ടിയോ കാക്കയോ തി-
ന്നെന്നാമല്ലെങ്കിലഗ്നിക്കിര ഭസ്മമിതിരി-
ക്കട്ടെ; ജീവിച്ചിരിക്കെ
വന്നാകൺ, ത്വക്ക്, ജിഹ്വാ, ശ്രവണമിവ വലി-
ച്ചിട്ടു നട്ടംതിരിക്കും
മന്നാകെ, ത്വൽപദാംബുജങ്ങളിലൊരുവനും
കൊണ്ടുതള്ളില്ല താനും. 65

ഇക്കാലം സക്തി ദേഹാദിയിൽ നരര വിടാൻ
ദുർഘടംതന്നെയെന്നാൽ
തൽക്കാലം ദുഃഖമാറിത്തരണമതുണ്ണം
ഭക്തിദാർഢ്യം മുരാരേ!
ഇക്കാണും വിപ്രജന്മം നിരവധിയുദരം
ത്തുണ്ട ഞാൻ നേടിയിപ്പോം
ചില്ലാമേ! പാഴിലാക്കിക്കളയരുതിനിയും
യോനി ത്തെഴിച്ചിടൊല്ലേ. 66

ഒന്നുംനേരാതെ കർമ്മം ഗുരുവരനുപദേ-
ശിച്ചരീതിക്കു ചെയ്തി-
ട്ടെന്നുള്ളം ശുദ്ധമാക്കിത്തിരുവടികളതി-
ക്കൊണ്ടുനാമം ജപിക്കാം
എന്നുന്നിച്ഛന്നതാക്കും പ്രിയതരമഖില-
വ്യാപ്തമിന്നന്നമട്ടാ-
ണൊന്നുള്ളിൽ കേറിടാതാത്തിരുവുടലടിയ-
ത്തിന്നു കാട്ടിത്തരേണം. 67

മെയ്യോർത്താൽ സ്ഥൂലസൂക്ഷ്മം പലവിധമുലകിൽ
കാണുമാറുണ്ടതെല്ലാം
നിയ്യോ മായയ്ക്കു കീഴ് നിന്നൊരു കളിനിലയിൽ
തീർത്തതെന്നെന്റെ ബോധം
തീയ്യോ,കത്തീട്ടു,ചാമ്പൽ, കറയു,മെരിയുമി-
ങ്ങിന്ധനങ്ങൾക്കു കീഴിൽ
പൊയ്യോതാൻചേർത്തുവെക്കുന്നതാണനലനിതൊരനു-
ഷ്ഠാനമെന്തത്ഭുതം! 68

ഒന്നല്ലാ ജളയോനിപ്പതുള്ളോരുടലിൽ
കാരായ ജീവൻ ഭവാൻ,
നന്നല്ലേ കളി, പോകമങ്ങിനെ വരു-
ന്നിപ്പം ചിലപ്പോൾ ക്ഷണം
ഇന്നെല്ലാം കരുതുമ്പോഴീ ജനിമൃതി-
ക്കാർത്തുള്ളൊരുംഭ്രാന്തിയാ-
ണെന്നല്ലേ നില, മായയാ സ്ഥിതി മറി-
ച്ചാക്കുന്നു, തോഷിക്കുന്നു ഞാൻ. 69

ചൊല്ലാളും ഗുരുവിന്നരുത്തന്നാദിനം
ക്ലേശിച്ചു ചൊല്ക്കീഴിൽ നി-
ന്നെല്ലാംകേട്ടു പഠിച്ചു സൂക്ഷ്മതരമാം
ജ്ഞാനാഗ്നി കാളിച്ചുടൻ
എല്ലാർക്കും ഭയമാം ഭവാടവി കരി-
ച്ചുത്തിഷ്ഠമാകുന്ന വാ-
റെല്ലാം വിഷ്ണുമയം ചരാചരജഗ-
ത്തക്കാഴ്ച കാണാകണം. 70

ഷൾക്കർമ്മം ഷൾഗുണം നല്ലഗദമിവയതും
ക്ലേശഹാനിക്കുപായം
ചിക്കന്നെണ്ണാമനേകം കൃഷിയുടെ നിലതാൻ
നിത്യമല്ലാത്ത നേട്ടം
ദുഃഖം വേരറ്റുപോകാൻ തിരുവടിയൊടുചേ-
ർന്നതേ നല്ലമാർഗ്ഗം
ഇക്കണ്ണെല്ലാം മിഴിച്ചാലടിയനു പരമാ-
നന്ദമെന്നും മുരാരേ! 71

ചൊല്ലാം ഷൾക്കർമ്മനിഷ്ഠ ദ്വിജനു സുലഭമാം
സ്വർഗ്ഗലോകത്തിലെന്ത-
ന്നില്ലാതെയൈശ്വര്യമന്നാപ്സരയുവതികളൊ-
ത്തെപ്പോഴും കേളിയാടാം
മല്ലാരേ! ഹന്ത! താൻനേടിയസുകൃതമൊടു-
ങ്ങുമ്പോളിങ്ങോട്ടു തള്ളും
വല്ലാത്തുള്ളക്കല്ലപ്പോ;ളിവനു വഴിപിഴ-
ക്കാതിരിക്കാൻ നമിക്കാം. 72

ആടിപ്പോം സത്യലോകം പ്രളയമണയുകിൽ
ഭുവനം ഭീതനാകം
പേടിയ്ക്കും പേടി വിഷ്ണോ! തിരുവടിയരുളും
നിത്യലോകത്തുമാത്രം
ചാടിത്തുള്ളുന്ന സംസാരികളുടെ കഥയെ-
ന്തോതുവതും ഭീതരാകെ-
ശ്ശൂടിച്ചൊല്ലാമെനിക്കങ്ങഭയമരുളണം
സച്ചിദാനന്ദമൂർത്തേ! 73

ഇല്ലാ നോക്കുക ബന്ധമോക്ഷമിവരും
സ്വപ്നോപമം താനതി-
ന്നെല്ലാം തന്മയമാം ചരാചരമഹോ!
ഞാനും ഭവാനും ശരി
ചൊല്ലാം "വിദ്യയവിദ്യ"യെന്നു പറയും
ശക്തിദ്വയം മോക്ഷമെ-
ന്നല്ലാം ബന്ധവുമുള്ളതെന്നനിലയിൽ
കാണിപ്പു നിൻ ചൊല്പടി. 74

ദിക്കൊട്ടുക നിറഞ്ഞു നിന്നുടെ കളി-
ക്കോപ്പായ് ചമച്ചുള്ളതി-
ച്ചൊല്ലൊള്ളുന്നൊരവിദ്യ വിദ്യയിവതാ-
നും ബന്ധമോക്ഷങ്ങളും
ഉൾക്കൊണ്ടോർക്കിലീശ! നീ കളിനിറു-
ത്തിപ്പോൾ സ്ഥിരക്കുമ്പോഴു-
ന്നിക്കോപ്പും കളിയും കളിപ്പവരുമീ
ഞാനും ഭവാൻ താൻ സ്വയം. 75

ഇക്കാൎയ്യം വിസ്തരിക്കാം ഫലമിതിനു മന-
ശ്ശുദ്ധിയില്ലാതിരുന്നാ-
ലൊക്കാ, ശുദ്ധിയ്ക്കു ഭക്തിപ്രബലതയുളതാൻ
മുഖ്യമെന്നാപ്തവാക്യം
ഇക്കാലത്തിൽ സൎവ്വഭാരങ്ങളുമടിയനൊഴി-
ഞ്ഞിട്ടു കൈക്കൂപ്പിടുന്നേൻ
ചില്പുമാനേ! ഭക്തിമാത്രം പകരമിവനില-
ൎപ്പിക്കണേ! ചക്രപാണേ! ൭൬

വിത്തന്മാർ വേദശാസ്ത്രങ്ങളിലവർ ചിലരോ
കൎമ്മമാൎഗ്ഗത്തിൽ നില്പൂ
ചിത്തതാപം തെല്ലുമാറില്ലഖിലസമയവും
ശാസ്ത്രവാദം നടത്തും
മത്തന്മാർ വന്ദ്യനാം ഗോവിന്ദനെയൊരുനേരമി-
ല്ലാതെ പോരുന്നു; നോക്കു
ഏറ്റം സൂക്ഷിക്ക; നാവേ പിഴപിണയരുതേ!
നാമഗാനം വിടൊല്ലേ. ൭൭

ചൊല്ലാളും ജന്മകൎമ്മാദികളതിരുചിരം
വാഴ്ത്തിടാം കേട്ടിടാം ഞാ-
നെല്ലാൎക്കും പ്രീതിയേകും തിരുവുടലനിശം
ഹൃത്തിലോൎക്കാം നമിക്കാം
എല്ലാദ്ദുഃഖങ്ങളും തീൎക്കണമിനിയൊരുപെ-
റമ്മ പോരുന്ന കാൎയ്യം
മല്ലാരേ! സങ്കടന്താനിതിനൊരുവഴിയു-
ണ്ടാകണം കാക്കണം മാം. ൭൮

ആരാണെന്നുമട്ടാണൊരുപിടിയിവനി-
ല്ലെന്നിരുന്നാലുമുള്ളം
തീരാസ്ഥല്ലിച്ചു തൃക്കാലിണ പണിയുമഹം
കൃഷ്ണ! വൃഷ്ണീന്ദ്ര! വിഷ്ണോ!
പോരാ ഞാൻ ഭക്തവർഗ്ഗത്തെയുമവരുതളും
പുണ്യദേശത്തെയും നിൻ
പേരായ് സ്ഥാപിച്ച ദിവ്യപ്രതിമകളെയുമേ
കൈക്കത്തൊഴാം കൈകടൊരേ! 79

പൂജിക്കാം പുഷ്പമാല്യൈഃ പ്രതിമയെയടിയൻ
ധൂപദീപങ്ങളാലേ
രാജിപ്പിക്കാം; നമിക്കാം കലിമലമകലും
സ്തോത്രജാലം ജപിക്കാം
രാജിഷ്ണോ! ഭക്തിയാലെന്നുടലിലിളകണം
രോമഹർഷം സദാ, ഞാൻ
യാചിക്കുന്നേൻ ഭവാനാശ്രിയന്നമടിയ-
ത്തിന്റെ സംസാരബന്ധം. 80

കണ്ണിൽക്കാണുന്നതെല്ലാമയി തവ കമലാ-
ലാളിതം യോഗിദൃശ്യം
വർണ്ണിക്കത്തക്കതല്ലാത്തൊരു തിരുവുടലായ്-
ത്തോന്നുവാനുള്ള ഭാഗ്യം
ഖണ്ഡിപ്പിക്കാതെ കല്പിച്ചരുളണമിനിമേൽ
ജീവജാലങ്ങളിങ്ങീ
മണ്ണിൽക്കണ്ടാൽ ഭവാനെന്നിവനവയെ വലം
വെച്ചുവന്ദിച്ചുകൊള്ളാം. 81

ചൊല്ലാളും ശുകനാരദാദികളും തിര-
ഞ്ഞീടുന്നൊരാത്മശക്തിതാൻ
കല്യാണേ! തിരുവുള്ളമുള്ളൊരിടയ-
പ്പെണ്ണുങ്ങളിൽ കാണ്മൂ ഞാൻ
ചൊല്ലാമക്കയിൽവാണിമാരുടെ വേദം
ദാസർക്ക് ദാസ്യത്തിനും
ചെല്ലാൻസംഗതിവന്നതില്ലടിയനാ-
ശ്ശക്തി നീ നൽകണം. 82

വേദത്തിൻപൊരുളാപ്പുരാണനിധി പൂ-
മങ്കയ്ക്കു പുണ്യപ്രദം
മോദംചേർപ്പൊരവസ്തു മൂന്നുലകിനും
മാമൂലമായുള്ള നീ
സാദംവിട്ടൊരു കൃപാദമുനിയെ-
ക്കയ്ക്കൊണ്ടുവാഴിച്ചു ഇ-
പ്പാരപ്പൂന്തണലിൽ പ്രവേശമിവനും
കല്പിക്ക ചിൽബ്രഹ്മമേ! 83

ആക്കംവേണ്ടാത്തൊരാളാമടിയനെയവനം
ചെയ്യുവാൻ നിയ്യൊഴിഞ്ഞി-
ന്നോക്കുമ്പോൾ മറ്റൊരാളില്ലഭയദ! വിഷയ-
ക്കോളിളക്കം കഴക്കം
നോക്കുമ്പോൾ നാലുപാടും വിഷയഖരരിയാൽ
തുള്ളീടും ക്രൂരരല്ലോ!
വേർക്കുന്നതെപ്പോഴും ഞാൻ ഭയമറിയാ-
തുള്ളീടാതാക്കുകെന്നെ. 84

പാടാതെ നിൻചരിത്രം ഒരായിരമതിനകി-
ട്ടില്ല കൂട്ടത്തിലുള്ളോ-
രേടാഷ്ടകങ്ങളോരോവിധമിടയിലെട്ട-
ത്തിട്ട നട്ടംതിരിക്കും
പേടാകും പേക്കിനാവിന് ഭവവിഭവമഹോ!
കൃഷ്ണ! ഞാൻ ഇപ്പദാബ്ജം
തേടാം നീ കണ്മിഴിച്ചാലതു സുലഭമിതോ
സൂരിമാർ കണ്ട സൂക്ഷ്മം. 85

ഭാര്യയ്ക്കും പ്രിയസന്തതിക്കുമെവരും
വന്നോർക്കുമെന്നോർത്തു താ-
നാര്യന്മാർ കലവൃദ്ധരെന്നവതമായ്-
ത്തല്ലിട്ടു താൻപൂജ്യനായ്
കാര്യം നോക്കുകയെന്ന കെട്ടതൊഴിലേ
കൈവിട്ടു ഞാൻ സർവ്വദാ
ധൈര്യം പൂണ്ടൊരിടത്തിരുന്നുരുവിടാം
നാമങ്ങളും നാരായണ! 86

എല്ലാബ്ബന്ധവുമാർപ്പെട്ടും വിഷയസം-
ഗത്താ, ലതില്ലാസ്ഥയാം
മല്ലാരേ! നിജഭക്തി, സക്തികളയാൻ
ശക്തിക്കതാൻ കൈവരും
ചൊല്ലും സാധുസമാഗമത്തിലുളവാം
സത്സക്തിയെന്നാം മറ-
ച്ചൊല്ലല്ലാ; സ്സുജനസംഗമം തിരുമന-
സ്സുണ്ടാകിലുണ്ടാമുടൻ. 87

ചിത്തം, മായ, ശോകമൃമാ മഹാമോഹ-
ങ്കാരങ്ങളും, തന്മാത്രയോ-
ടൊത്തവുമന്നാത്ത പഞ്ചഭൂതമിവയാൽ
ചുററപ്പെട്ടും ജീവനോ
ഇത്തത്വങ്ങൾ മനസ്സിലാക്കിയറിവോൻ
മായയ്ക്കു കീഴാകയി-
ല്ലിത്തത്ത്വങ്കലിതിന്റെ ശക്തിപരമി-
ന്ദ്രേത്ത്! വളർത്തേണമേ. 88

ജീവൻമായകളിച്ചിട്ടും കളിയിലാ-
ടാറില്ല; തല്ലീലയിൽ
ഭാവംമാറി മയങ്ങിയെങ്കിലവതൻ
പാട്ടിൽപെട്ടും നിശ്ചയം
ഏവം വസ്തുത; ഇപ്പൊഴെൻ ജനകനാ-
സ്വാതന്ത്ര്യമിങ്ങേകണം
കൈവല്യപ്രദ! മായവന്നടിയനെ-
പ്പിന്നെ ഭ്രമിപ്പിക്കുമോ? 89

എല്ലാഭ്രാന്തിയുമുള്ളടക്കിയടിയൻ
യോഗാസനാരൂഢനായ്
കല്യാരേ! ഗരുഡാധിരൂഢമമലം
ലക്ഷ്മീകരാലിംഗിതം
ഉല്ലാസപ്രദമാകുമായകമനീ-
യാംഗം മനസ്സിൽ സ്മരി-
ച്ചെല്ലാനേരവുമുൾക്കളത്തിലിവിടെ വ-
ർത്തിക്കാം പ്രസാദിക്കണം. 90

നാമം,സ്തോത്രജപം, പുരാണനിരവാ-
യിപ്പിക്ക, വായിക്കയെ-
ന്നീമട്ടിൽ കളിരാൎന്നവാണൊഴുകിടും
സന്തോഷിയെക്കൈതൊഴാം
ന്നീ മന്നിൽ പുകഴുന്നു, മൃത്യുവിനെയും
വെല്ലുന്നു, മുരാരിപ്രിയേ!
ക്ഷേമംനൽകണമെന്നെവിട്ടു പിരിയാ-
തൊന്നിച്ചിരുന്നീടണം. 91

കഷ്ടം കഷ്ടമനേകമാളുകളെ വാ-
ഴ്വിട്ടിൽ പിരട്ടീടുനാം
കഷ്ടപ്പെട്ടൊരു പാട്ടു നേടിയതുകൊ-
ണ്ടില്ലം പുലത്തിസ്സുഖം
ഇഷ്ടപ്രേയസിയെ, കിടാങ്ങളെയഹോ!
ലാളിച്ചു ലാളിച്ചുഴം
ഭ്രഷ്ടന്മാർ നരകത്തിലേക്കു വഴിയ-
ന്വേഷിച്ചു നില്ക്കുന്നവർ. 92

ധിക്കാരം ചെറുതല്ലവൎക്കലകിലി-
ന്നൊല്ലാവതം കീഴിലാ-
ണിക്കാര്യം ദൃഢമായുറച്ചു തെളിയും
തന്നെപ്പുകഴ്ത്തും സദാ
ഉൾക്കാമ്പിൽ ഭയഭക്തിയററവരഹോ!
ശ്രീകൃഷ്ണ! കൃഷ്ണപ്രിയേ!
ഇക്കാലാശ്രയമെന്നയാ നിലയിലാ-
ക്കീടാതിരിയ്ക്കുന്നമേ. 93

സേവിപ്പോർക്കഭയം വിളിച്ചു തരമാ-
        സ്സുതഭോതി സാധിച്ചിനി-
ജ്ജീവിച്ചീടേണ്ടുമിന്ന ദ്ദുരമെയറിയാം
        സംസാരമാണ്ടധമെന്ന ഞാൻ
ഹേ! വിശ്വേശ്വര! നിൻകളിപ്പൂരജഗ-
        ത്തെന്നുള്ള തത്ത്വം സമാ
രാവിച്ചുള്ളിലുകാരതന്നെയമരാം,
        ത്തൂക്കണ്ണിഴിച്ചാൽ മതി. 97

നീലാംഭോദനികായനിർമ്മലനിറൻ
        നിത്യൻ നിലിമ്പാർച്ചിതൻ
പാലാംഭോനിധി പൂതമാക്കിയ പുമാൻ
        പൂമങ്കപുൽകും പുരാൻ
കാലാകാലമഭ്രഷ്ടദൃഷ്ടിവയാ-
        ലുള്ളം കലുഷമാത്തവൻ
നാലാം നായമയൻ പരാൽപരനണ-
        ഞ്ഞാലന്യമാററീടണം. 98

പാതാളം പുക്ക പോത്രിപ്രവരവരവപു-
        സ്സാർന്ന നീ യജ്ഞമൂർത്തേ!
ക്ഷ്മാ താങ്ങിക്കൊണ്ടുപോരും വഴിയുദധിയിൽ വെ-
        ച്ചുതവിച്ചാവഴക്കിൽ
ജാതാമർഷം ഹിരണ്യാക്ഷനെയനിമിഷം
        കൊണ്ടതേറാ വജ്രിവജ്രാ-
ഘാതാൽ പാർച്ചുററമദ്രിപ്പടിയവിടെയറി-
        ഞ്ഞിട്ടു നില്ലേ സഹായം. 99

പണ്ടാകൂതിയിൽ നീ "രുചിയ്ക്കു" മകനായ്
സാക്ഷാൽ "യജ്ഞനെ"ന്നാ-
ഖ്യനായി; പ്രിയപത്നി "ദക്ഷിണ"യില-
ന്നുണ്ടാക്കി വാനോർകളെ
കൊണ്ടാടിച്ചു ഭുവനം രക്ഷിപ്പോരല്ലവാ-
സ്വായംഭുവൻ വിഷ്ണുവായ്-
ക്കണ്ടോരാലടിയിൽ പണിഞ്ഞ ദേവൻ!
ഇക്കാലമെനിക്കാശ്രയം. 100

മുന്നം "കർദ്ദമ"നുണ്ണി നീ "കപിലനായ്"
ചിത്സ്വരൂപതത്ത്വം പറ-
ഞ്ഞന്നമ്മയ്ക്കു മനസ്സിലാക്കിയലിവോ-
ടാ"ദേവഹൂതി"യ്ക്കുടൻ
തന്നത്താനറിയുന്ന ബോധമൃതകി-
സ്സായുജ്യവും നൽകിയ-
ങ്ങന്നത്തെത്തിരുവാക്കുഴിപ്പാതളിലെ-
ന്നുള്ളം ലയിപ്പിക്കണം. 101

മോഹങ്ങളെന്തൊക്കെ നീക്കും കപിലമുനിമൊഴി-
ത്തുള്ളോരാത്തതാപദൌസ്ഥ്യം
"സോഹം ബ്രഹ്മാസ്മി"യെന്നുള്ളറിവവനമൃതി-
പ്പിയ്ക്കുമേവം ജയിപ്പൂ
മോഹത്തിൽ സക്തി നീക്കീട്ടുമഹജ്ഞാനനിധിയായ്
ചിൽപരബ്രഹ്മമൊന്നിൽ
ദസ്യഹം പൂണ്ടിനമദ്യോ കപിലമുനിതപി-
യ്ക്കുന്ന നമ്മൾക്കുവേണ്ടി. 102

മിത്രമാം നീ പുത്രനാകാൻ കരുതിയ മുനി"യ-
 ത്രിസ്സു"മുമ്പിൽ തെളിഞ്ഞെൻ
റ്റത്താൽ ഞാൻ ദത്തനായെന്നരുളിയഖിലെവാട്ടം
 പുത്രനായിപ്പിറന്നു
"ദത്താത്രേയാഖ്യ"നെന്നിട്ടരുളി"യദുവിനം"
 വേദാന്തജ്ഞാനം ശമം പാ-
ഷംതാപം തീർത്തുയർത്തി; തിരുവടിയിവന്റ-
 ജ്ഞാർത്തിയും തീർത്തിടേണം. 103

ധാതാവീയുലകം ചമപ്പതിനു വഴി-
 ക്കേപാകാൻ തപിക്കുന്നനാൾ
നീതാനാസ്സനകാദി നാലുസുതരായ്
 ഭുവമാവിലുണ്ടായവർ
ക്കു താണന്നു മറന്ന നിർമ്മല വിജ്ഞ-
 യജ്ഞാനമോർത്തിച്ചുകൊ-
ണ്ടോതാനന്നവരായ് പിറന്ന ഭഗവൻ!
 ത്വൽക്കാൽക്കൽ വീഴുന്നു ഞാൻ. 104

ധർമ്മസ്ത്രീക്കു മൂർത്തിപെററ നരനും
 നാരായണൻതാനുമീ-
ലോകം പൂണ്ട വിരാട്പുമാനവരഹോ!
 സാക്ഷാൽ തപോമൂർത്തികൾ
അരമിട്ടില്ല തപോബലം "സുമശരാ-
 ദിസ്സം, രമാനായകം"
ഭുവനം കണ്ടതുമും "വിധിസ്സു"മവരെ-
 ക്കൂപ്പുന്നു ഞാൻ നിത്യവും. 105

ധീരന്മാരവരെസ്സുരാംഗനകളും
പുഷ്പവൃന്ദം ചേർന്നു ചെ-
ന്നാശംസിച്ചു മയക്കവാനിളകിയി-
ല്ലൊട്ടും ശമം പൂണ്ടവർ
പാരം പ്രീതികലർന്ന മാനസികളിൽ നി-
ന്നന്നുർവ്വശീദേവിയെ-
ത്താരമ്പൻ മുതൽപേർക്ക നൽകിയവരോ
വാഞ്ഛിച്ചു നാണിച്ചുപോയ്. 106

ചേലെഴും ചെറിയമ്മ തന്നസവിധേ
ദുർവ്വാക്കരുള്ളോ ധ്രുവൻ
ബാലൻപോയുപമാന കാട്ടിലവിടെ-
പ്പക്ഷീന്ദ്രനിൽ കേറി നീ
ശീലംകണ്ടതെളിഞ്ഞണഞ്ഞുതഴുകി
ല്ലാണിച്ചു ലാളിച്ചുടൻ,
മാലററ ധ്രുവസത്പദത്തിലവനെ
സ്ഥാപിച്ചു നിന്നെത്തൊഴാം. 107

പാപത്തിൽക്കരളാണ്ട വേനനിലെഴ-
ന്നൈശ്വര്യവും ജീവനം
ശാപത്താൽ മറയോരെട്ടുള്ളുടൽ കട
ഞ്ഞർത്ഥിക്കെ നീ പുത്രനായ്
പാപം താതന്റെ തീർത്തു ഭൂമിയിൽ മറ
ഞ്ഞൈശ്വര്യവും വീണ്ടെടു
ത്താപത്താററിയെഴും പൃഥുക്ഷിതിപനാ-
മങ്ങനെ രക്ഷിക്കണം. 108

നാഭിക്കന്നു സുദേവി പെറ്റൊരൃഷഭൻ
    പുത്രൻ ഭവാൻ യോഗിയായ്
ശോഭിക്കുന്നു ജിതേന്ദ്രിയൻ സകലവും
    ചിദ്ബ്രഹ്മമായ്ക്കണ്ടവൻ
സ്ഥാപിച്ചുള്ളൊരു യോഗചര്യ മുനിമാർ
    നേടുന്നു ലോകത്തിലാ-
ജ്ഞാപിച്ചു 'തിരുമേനിയീ നിലയിൽ നി-
    ന്നിക്കാര്യമങ്ങങ്ങെത്തൊഴാം. 109

ചൊല്ലാം ദേവമയൻ, സ്വയജ്ഞമയനാ-
    ഛന്ദോമയൻ, സുപ്രഭൻ
ചൊല്ലാളും ഹയശീർഷനായ് വിധിസ-
    ത്രത്തിങ്കലുദ്ഭൂതനായ്
നല്ലാശ്വാസ്സമവന്റെ നാസികയിൽ നി-
    ന്നങ്ങായി വേദങ്ങളും നീ-
യുല്ലാസത്തൊടെടുത്തൊരത്ഭുതവപു-
    സ്സിന്നോർത്തു കൂപ്പുന്നു ഞാൻ. 110

നാനാപക്ഷിമൃഗങ്ങളൊത്തവനി മു-
    ങ്ങുന്നന്നു സത്യവ്രതൻ
താനാലംബനമായ് വളർന്നുദധിപ്പ-
    ക്കെല്ലാം വഹിച്ചന്നു നീ
മീനായ് ബ്രഹ്മമുഖാൽ മറഞ്ഞമറയും
    താങ്ങിക്കളിച്ചുള്ളൊരാ-
ശ്രീനാരായണ! ഞാൻവലഞ്ഞു ദുരിതം
    തീർത്തെന്നെ രക്ഷിക്കണം. 111

ക്ഷീരാംഭോനിധിപണ്ടുപണ്ടമൃതിനായ്
ദേവാസുരന്മാർ കട-
ഞ്ഞോരാവേളയിൽ മന്ദമന്ദരഗിരി-
ത്തട്ടായടിത്തട്ടിൽ നീ
ഘോരാകാരമൊരാമയായ് ഗിരിതിരി-
ച്ചുമ്പോഴും പുറത്തിഷ്ടമാ-
യോരാക്കൊച്ചുചൊറിച്ചിലിൽ സുഖമുറ-
ങ്ങിപ്പോയ നിന്നെത്തൊഴാം. 112

നോക്കാൻവയ്യ റിരിഞ്ഞിരുതാട്ടവിബുധ-
ന്മാർക്കും കരാളാനനം
തീക്കാളും കടുദംഷ്ട്രിഘന! നരസിം-
ഹാകാരമാർന്നന്നു നീ
നേർക്കായ്‌വൻഗദവീക്കമാളുന്നജന-
ശ്ശീല്യനെഖംകൊണ്ടുതാൻ
തീർക്കാനായ് തുടയിൽക്കിടത്തിയുരൽകീ-
റിക്കൊന്ന നിന്നെത്തൊഴാം. 113

നക്രം കാലിൽക്കടിച്ചാഗ്ഗജപതിഗതികെ-
ട്ടാർത്തനായാസ്സരസ്സിൽ
ചക്രംചുറ്റിക്കുഴങ്ങിത്തിരുവടിയെന്നി-
ച്ചുന്നനാമംജപിക്കെ
ചക്രംകൈക്കൊണ്ടു വേഗം വിഹഗവൃഷഭനിൽ
കേറിയങ്ങെത്തി മോക്ഷം
നക്രത്തെക്കൊന്നവന്നേകിയ വരദ! ഭവാൻ
ഭക്തനാക്കേണമെന്നെ. 114

ചൊല്ലാം ദേവപതിയ്ക്കു നീയിളയവൻ;
ജ്യേഷ്ഠൻ ഉണർന്നാൽ; ജഗ-
ത്തെല്ലാം മൂന്നടികൊണ്ടിരന്നവനഹോ!
യജ്ഞേശപരൻ "വാമനൻ"
ചൊല്ലാളും സ്വപദസ്ഥനാം പ്രഭുവിനെ
ത്തോല്പിയ്ക്കുവാൻ യാചിച്ചയാ-
ന്നല്ലാതില്ലതുമാർഗ്ഗമെന്നറിയുവോൻ
ലക്ഷ്മീപതേ! വന്ദനം. 115

ഇപ്പാദം കഴുകിച്ചു തീർത്ഥമണിവോൻ
സാക്ഷാൽ ബലിയ്ക്കുന്നിനീ
മുപ്പാരും വിബുധാധിപത്യവു; മവൻ
വാക്കോനർമാപ്പിക്കവോൻ
കെല്പാകത്തതിലാണലത്തെളു;മനോ
സർവ്വസ്വവും ജീവനും
ത്വൽപാദാച്ചനമെയ്യുഹന്ത! ശിരസാ
വന്ദിച്ചു; വന്ദിപ്പുഞാൻ. 116

മല്ലാരാതിയിലുള്ളുറച്ചവർ തിര-
ക്കിക്കണ്ണുതപങ്ങളെ-
ന്നെല്ലാരും കരുതുന്ന ഭാഗവതസി-
ദ്ധാന്താർത്ഥവിജ്ഞാനവും
ചൊല്ലാളും പരയോഗചർയ്യകളുമ-
ശ്രീനാരദർക്കാദ്യമായ്
ചൊല്ലാനന്നായി;നീവഹിച്ചു വരദം-
സാകാരമാലംബനം. 117

മുപ്പാരതും തടവാററ ചക്രബലമു-
ള്ളോരങ്ങെയ്ക്കു കീഴിൽപരം
കാപ്പാൻ നീ മനുവായ്പിറന്ന പുകഴും
മന്വന്തരം തോറുമേ
ഇപ്പാരാശ്രിതരക്ഷ! ദുഷ്ടദമനം
സല്ക്കീർത്തി ധാതാവിനും
കേൾപ്പാനന്നിടയാക്കിയക്കഥകളു-
ള്പ്പാടുന്നു ഞാൻ ശ്രീപതേ! 118

ചൊല്ലാളുന്നൊരു മൂർത്തിയെന്നു കരുതും
ധന്വന്തരിപ്പേരെഴു-
ന്നെല്ലാക്ഷം അജയാറി നാമജപമാം
സിദ്ധൌഷധം നൽകി നീ
ചൊല്ലാം സോമപന്മാസ്സുകഴ്ന്ന പുനരാ-
യുർവേദസിദ്ധിക്കുതാൻ
നല്ലാലംബനമായ്ഭവിച്ചു ഭഗവൻ!
രോഗാർത്തനീ ബ്രാഹ്മണൻ. 119

മുന്നം ക്ഷത്രിയധർമ്മമാർഗ്ഗരഹിത-
ന്മാരായ് തിളയ്ക്കുന്നൊരാ-
മന്നന്മാരെയമർത്തുവാൻ "പരശുരാ-
മാ"ഖ്യൻ ഭവാൻ ഭാർഗ്ഗവൻ
അന്നത്താന്നരോടിയാ നൃപകുലം
മുപ്പേഴുവട്ടം മുടി-
ച്ചുന്നതത്തപോബലത്തിനും, മഴവിനും,
ശൌര്യത്തിനും വന്ദനം. 120

മുമ്പിക്ഷ്വാകുകുലത്തിൽനീ വിധികനി-
ഞ്ഞൎത്ഥിക്കയാൽ പ്രീതനായ്
വെമ്പിട്ടാശരഥിതപമാൻ; ഉത്തവി-
ന്നാളത്തെയ്യു കീഴുകമാ
തമ്പിപ്രേയസിമാരൊടൊത്തടവിയിൽ
പൂകീ ത്രിലോകീക്ഷകം
കമ്പിപ്പിച്ചവനാളശാസ്യനതാരാ-
പത്തായി പത്മാപതേ! 121

വെക്കം ശത്രുപുരം കരിപ്പതിനമു-
ക്കണ്ണൻ കണക്കൊത്തനി-
ന്നാൎക്കണ്ണുംവിരഹാഗ്നിയിൽ മുട്ടപുട്ടം
ഉക്കണ്ണിളക്കീടവെ
നിൽക്കക്കളളി കിടച്ചിടാത്ത ജലജ-
ന്തുവ്രാതമാൎന്നാൎത്തനായ്
ചിക്കന്നംബുധി മാൎഗ്ഗമേകിയവിടെ-
ച്ചാ ലങ്ക കേറീട്ടവൻ. 122

ഉങ്കാരന്റൈരാവതത്തെപ്പുലകറിയവെ-
മ്മാനമാടിക്കളിച്ചോൻ
നിങ്കാന്താചോരണം ചെയ്യുവനിഹപത്തുക-
ണ്ഠുള്ളവൻ പോരടിക്കെ
ഹുങ്കാരംകൊണ്ടു നിൎത്തീട്ടവനുടെ കഥനീ
വിൽവലിക്കുമ്പൊഴുണ്ടാം
ടങ്കാരംകൊണ്ടു തീൎത്തു വലയുമടിയനാ-
"രാമചന്ദ്രൻ"സഹായം. 123

എല്ലാം ചിൽപരമാപ്പരാശരമുനി-
ശ്ശ്രേഷ്ഠനൊക്കതാൻ പുത്രനാ-
യല്ലാസാല്യലകിൽ പിറന്നു പലതും
ചെയ്യേണ്ടതുണ്ടെന്നു നീ
മല്ലാരേ! കരുതി;പ്പ്രതിഷ്കൃതികളിൽ
ചിത്തം ചിലതരത്തിനി-
ളെല്ലാനന്ദകളെന്നിളക്കമെത്തുപലതും-
ക്കണ്ണിന്നിക്കാശ്രയം. 124

ഇക്കണ്ണേവം ചലിക്കെസ്സുകൃതിവശിമുനി-
ശ്ശൃംഗാരാവേശമാർന്നാ-
ത്തകത്തിൽ തോണികളുന്നൊരുവനിതയെ-
പ്പാട്ടിലാക്കിപ്പുകിട്ടി
വെക്കം കാളിന്ദിയിൽ; തോണിയി;ലിതകരയിൽ
പാന്ഥർവയ്യാ കഥിപ്പാ-
നക്കന്യയ്ക്കുണ്ണിയായിട്ടലകിലവതരി-
ച്ചുണ്ണമിന്നും ജയിപ്പൂ. 125

വേദം നാലാക്കി വിപ്രക്കരുളി; യതിന്മേൽ
ഭാരതം പഞ്ചമാഖ്യം
വേദം നിർമ്മിച്ചു; വേദപ്പൊരുളുകളറിവാ-
നപ്പുരാണങ്ങളും തീർത്തു
ഖേദംക്കൂടാതെ ലോകർക്കറിവിനു പലതും
ചെയ്തു കാലാന്തരൂപം
വേദവ്യാസാഖ്യനായിട്ടരുളിയ ഭഗവാൻ
ഭക്തനാക്കേണമെന്നെ. 126

നേരംപോക്ക പറഞ്ഞിണക്കിയിടയ-
ക്കന്തുങ്ങളെ, പ്പൂക്കളെ-
ത്താരപ്പുല്ലുകൊട്ടുന്നുകൊണ്ടു ചൊറിയും
മറ്റേക്കരംകൊണ്ടു താൻ
ദൂരത്തുള്ള വധുക്കളിൽ പരമിട-
ക്കണ്ണിട്ടുനോക്കം വയ-
സ്സാറല്ലേഴ് നടപ്പിളക്കമവനി-
ല്ലാരേഴനാം നിന്നപോൽ. 136

ശീലംചെൻ രമിച്ചിണക്കിയനിശം
ലാളിച്ചു പാലിക്കമാ-
ച്ചേലഞ്ചും പശുപാംഗനാമണികളെ;
ശ്രീമാനഗൻ ദാനവൻ
കോലംമാറി വശപ്പെടുത്തി; യവനെ-
ക്കൊന്നന്നു നന്ദാത്മജൻ
ബാലപ്പെൺകൊടിമാരൊടൊത്തു സരസം
സാധിച്ചു രാസോത്സവം. 137

ചൊല്ലേറുന്നൊരു പ്രലംബൻ, കഴുത, കുതിര, യം-
ക്കാളു, കൊക്കു,കരീന്ദ്രൻ
മല്ലന്മാർ, കംസ,നുജന്മാർ യവന, നരകു,രാ-
ല്പൗണ്ഡ്രകൻ, ദന്തവക്ത്രൻ,
ഇല്ലേ സാല്വൻ, പരം ശംബര, നതിബലവാൻ
പിലപലൻ, അഗ്മി,യേഴാ-
മല്ലേറും കാളു, ചൈദ്യൻ പൊരുതുമിവരെന്നീ
കൊന്നു മോക്ഷം കൊടുത്തു. 138

പോരാ പോരാടിടുന്നോരടരിലടിയുറ-
ച്ചുള്ള വില്ലാളിമാരാം-
യോരാക്കാംബോജ, മത്സ്യ,പ്രഥിതകുരുജരാ-
സൃംജയൻ, കേകയേന്ദ്രൻ
ശ്രുതന്നീക്ഷത്രരേയും ഹലധരസഖനായ്
പാണ്ഡവന്മാരൊടൊത്തും-
പോരാടിക്കൊന്നു നൽകീ പരഗതി,യടിയൻ
നിന്നെയോർക്കുന്ന ദാസൻ. 139

പിന്നെത്താതന്റെ നാമൻവഴി വോൻ
ജ്ഞാനം വളർത്തി;സ്സമാ
തന്നെക്കൈതൊഴുമുലവാക്ഷാകരും
ഹാ! ജീവനം മായയും
ഒന്നെന്നുള്ളറിവേകി വേണ്ടതു പറ-
ഞ്ഞെല്ലിച്ചു; വംശം മുടി-
ച്ചുന്നെത്തീ നിജമമം പദത്തി; ലടിയൻ
കണ്ഠത്തിലാണിപ്പോഴും. 140

കോലംകെട്ടിക്കളിച്ചോ കൊലകരത്തിനെതിർ-
ത്തോ ഹസിച്ചോ ദ്വേഷിച്ചോ
കാലക്കേടിൽ കരഞ്ഞോ സകലസമയവും
നിന്നെയോർക്കുന്നതായാൽ
മാലാറാനന്ദമാർഗ്ഗം സുലഭ; മിവനിതം-
നിശ്ചരിത്രങ്ങളേവം
ശീലംമാറാതെ പാടിത്തിരുവടിയിൽ നമി-
ച്ചുന്നവെന്നോർമ്മവേണം. 141

ദൂതൻ ധർമ്മജനന്നീ, വിജയനോ
        സാരഥ്യമേററന്നീ
സൂതൻ; പാണ്ഡവരോടെതിർത്തുവരുമാ-
        നാരായണാസ്ത്രം ഭവാൻ
ശ്രീ തങ്കം തിരുമാറിലോരു പദവും
        ഭക്തർക്കുചെയ്യുന്നോരാ-
ഉത്തമങ്ങളെഴും വയോധികനിവൻ
        നിന്നെബ്ഭജിക്കുന്നവൻ. 145

സത്യംതീരെവെടിഞ്ഞു ശാന്തനവനെ-
        ക്കൊല്ലാൻ തുടങ്ങീ കടും-
കൃത്യംചെയ്തു; ജയദ്രഥാഹതിയിലും
        കണ്ണന്റെനേക്കം ഭവാൻ
നിത്യം പാണ്ഡവരെപ്പുലർത്തുവതിനാ-
        യെന്തൊക്കെയോ ചെയ്തുനീ-
യത്യന്താതുരനായൊരീയടിയനെ-
        ക്കൂടിക്കടാക്ഷിക്കണം. 146

സത്തുറംതിങ്ങി വിളങ്ങിടും പടിയഹോ!
        നാരായണീയത്തെ മേ-
പ്പത്തൂർ ഭട്ടപദൻചമച്ചു തിരുമു-
        മ്പാകെബ്ഭജിച്ചങ്ങിനെ
ഒത്തുള്ളുത്ക്കടവാതരോഗമഖിലം
        മാററീ കനിഞ്ഞെങ്ങളും
ചിത്തുറഞ്ഞുന്ന കൃപാകടാക്ഷമിളകാൻ
        തൃക്കാൽക്കൽ വീഴുന്നു ഞാൻ. 147

പോരാടി ത്രിദിവം പിടിച്ചുദനുജ-
ന്മാരെത്രയും ധാർമ്മിക-
ന്മാരായ് മൂവരയൻ ഹാ! ത്രിപുരരാ
ത്രൈലോക്യവിദ്വേഷികൾ
ആരായാലുമറിഞ്ഞിടാപ്പടിമയൻ
നിർമ്മിച്ച ദുർഗ്ഗമാ-
യോരാമുപ്പുരിയിൽ സുഖിച്ചുസുചിരം;
ധർമ്മൈകമൂലം ജയം. 148

ധർമ്മാധർമ്മങ്ങളും മാററിപ്പുതിയൊരുനിലയിൽ
ബുദ്ധനായ് ബുദ്ധിമാൻ നി-
ർമ്മാർഗ്ഗത്തിൽ കടക്കി മനുജരെ വടിവെ-
ച്ചോതിയോതിപ്പുകിട്ടി
ധർമ്മാലംബം നശിപ്പിച്ചവരുടെ കഥയും
തീർത്തു ലോകാധിപത്യം
നിർമ്മായം ശക്രനന്നേകിയ വരദ! ഭവാ-
നെന്നെ രക്ഷിച്ചിടേണം. 149

ഇന്നാ ബുദ്ധാഗമാലംബികളുനവധി വാ-
ദ്ധാടി കാണിച്ചിളക്കാൻ
വന്നാടിപ്പാട്ടു;മില്ലാ ചലനമടിയനാ-
ച്ചിൽപരം ത്വൽപദാബ്ജം
കൊന്നാലും വിട്ടുമാറില്ലതിലിളകിവരും
സച്ചിദാനന്ദമെന്നാ-
ണിന്നാലംബം മനുഷ്യർക്കടിയനതറിയാം
വിഭ്രമം ലേശമില്ല. 150

വന്നെത്തും പ്രളയത്തിലേതൊരുവനും
ചേതം ഭവാനോടിനി-
ച്ചൊന്നെല്ലാമറിവുണ്ടു വാസന നശി-
ക്കാഞ്ഞാലവർക്കൊക്കെയും
പിന്നെജ്ജന്മമെടുക്കണം ഇതരമാം-
കല്പത്തിലും പൂർവമാ-
മെന്നെക്കാക്കുക; കർമ്മവാസനകൂടി-
ച്ചൈക്യം തരുംനാൾവരെ. 151

നാമം നാട്ടുകടന്ന നാല്മറകളിൽ
കാണുന്ന കർമ്മക്രമം
ക്ഷേമത്തിന്നു നിദാനമായ് മനുമുത-
ല്ലാചാര്യപാദൻവരെ
കേമന്മാർ പലരും സദുക്തികളുര-
ച്ചിട്ടുള്ളതും നിഷ്ഫലമാ-
ക്കാമംപോലെ നടക്കുമേതൊരുവനും,
കണ്ടോ കലിപ്രാഭവം. 152

സൂത്രം ബ്രാഹ്മണലക്ഷണം; ശിഖ വെറും-
മോടിക്കുള്ളൊരാവശ്യമായ്-
മാത്രം നിർത്തിവരുന്നു; തൊട്ടുകളിയും
തീണ്ടിക്കളിച്ചൂട്ടവും
അത്യുൽക്കർഷവെറുപ്പു; സന്ധ്യാവിധിയും
മറവുള്ള കർമ്മങ്ങളും
ഗോത്രപ്രാഭവവും നശിച്ചു, പരചി-
ന്തുതേ! പകയ്ക്കുന്നു ഞാൻ. 153

ആണും പെണ്ണുമിതായി ജാതി;യിതു പ്ര-
        മാണുള്ള ജാതിക്രമം
കാണുന്നില്ലാതിരിക്കിലും; വിഷമമീ-
        ക്രൂരത്തിലെജ്ജീവിതം
കേണും താണുമിരന്നിട്ടും ഭഗവൻ!
        കഷ്ടപ്പെട്ടതാതിനി-
ച്ചെണ്ണററുള്ള പരംപരത്തിലിവനെ-
        ശ്രീകൃഷ്ണ! വാഴിക്കണേ! 154

ലോകം ശിഷ്ടരെക്കൊണ്ടതിനാഴലേ-
        ശരെ സംതൃപ്തികൾക്കും
പാകത്തിൽത്തന്നെ ജീവിപ്പൊരവകാശയ-
        ഭ്രാന്തരായീ സമസ്തം
നീ കണ്ടിട്ടുള്ളതാണീനില; ശരിയുടനേ
        വല്ലപാടും ശ്രമിച്ചീ
പാകക്കേടൊററിടാഞ്ഞാലുലകമുടയുമെ-
        ന്നോർക്കണേ ചക്രപാണേ! 155

ഇല്ലാ വസ്ത്രാദ്യമെങ്ങും കൈക്കൊണ്ടനിലയിലിവിടെ-
        ബ്ഭൂമിപന്മാർ സഹായി-
ച്ചില്ലാ ഞാനെന്നുവേണം വളരെ വിഷമമായ്
        ജീവിതം നിർവ്വഹിപ്പാൻ
മല്ലാരാതേ! "ശുകൻ" ചൊല്ലിയസമയമിതാ
        വന്നിരിക്കുന്നു; നീതാ-
നെല്ലാം നന്നാക്കണേ; ഞാൻ മുനിയുടെ മൊഴിയും
        വിസ്മരിക്കാം സമസ്തം. 156

ശീലംകെട്ടവരായ ധർമ്മപരരായ്
സ്വാർത്ഥം പുലർത്തും പ്രജാ-
പാലന്മാരുടെ ദുർന്നീതിയെയും,
ദുർഭിക്ഷവും, രോഗവും
കാലക്കേടുകളീവിധം പലതുമു-
ണ്ടാകുമ്പോഴും ഭൂപതി-
ച്ഛീലം മാറുകയില്ല; ലോകരഖിലം
നട്ടംതിരിഞ്ഞെന്നിട്ടും. 157

ഏവം ജീവികളുഴറുന്ന വേളയും
കാരുണ്യ നാരായണൻ
ശ്രീരാമാദികളെഴും പരാൽപരനജൻ
വിശ്വംഭരൻ വിശ്രുതൻ
ദേവൻ ശ്രീപതി ശംഭളാഭിധയെഴും
ഗ്രാമത്തിലുള്ളോരു ഭൂ-
ദേവൻ വിഷ്ണുയശസ്സിലന്നവതരി-
ക്കും "കൽക്കി"യായിട്ടിനി. 158

അശ്വൈശ്വര്യശസ്ത്രവിശിഷ്ടവൈഭവഗുണാ
സമ്പൂർണ്ണനാം കൽക്കിയി-
ക്കഷ്ടപ്പാടുകളാറുവാൻ കരുണയാ-
ലുൾക്കണ്ണിളകി ക്ഷണം
നഷ്ടപ്പെട്ട വിഭൂതിയൊക്കെയുലകിൽ
പ്രാദുർഭവിപ്പിക്കുമാ-
ദുഷ്ടന്മാരെയമർത്തുമന്നടിയനി-
ന്നുള്ളൊരാലംബനം. 159

കേറും വാജിയിലന്നുടൻ പരിചയും
        വാളും ധരിച്ചംബരം
കീറുംമാതിരി പാഞ്ഞുചെന്നെതിരിടും
        ഭൂപാലരെ ദുഷ്ടരെ
ന്നൂറും നൂറുമരിഞ്ഞരിഞ്ഞുലകിലെ-
        ശ്ശല്യങ്ങൾ തീർത്തിടു വ-
ന്നോരും വീരരസത്തിനെപ്പുരണെയി-
        ന്നോർക്കുന്നു ഞാൻ കല്കിയെ. 160

അക്കാലം തെളിയും ചരാചരഗണം
        ധർമ്മം ജയിക്കും ജനം
ഉൾക്കാമ്പിൽ ഭജനം തുടങ്ങുമുടനെ
        വർണ്ണാശ്രമാദിക്രമം
ചില്പുമാനേ! മുറതെറ്റിടാതെ വളരും
        കർമ്മങ്ങളെല്ലാവരും
സല്പ്പാവുള്ളു നടത്തുമിങ്ങിനെവരും
        കല്കിസ്തുതാ വന്ദനം. 161

സൃഷ്ടിക്കും വിധിവത്തപോനിധി, സഹാ-
        യികൾ മുനീന്ദ്രാളിയും;
പുഷ്ടിക്കായവരും പ്രജാപതികളും;
        ലോകത്തെ രക്ഷിപ്പവൻ
ശിഷ്ടൻ ശ്രീപതിയും; മനുക്കളുമര-
        ന്മാരാസ്വധർമ്മം നൃപ-
ശ്രേഷ്ഠന്മാർ തുണനിന്നിടുന്നൊരിവരും;
        നിത്യന്നുകാണുന്നു ഞാൻ. 162

പോരാ ലോകമൊട്ടുക്കവാനങ്ങളിട്ടും
ശ്രീമദ്രമം പിന്നുണ-
ക്കാരാള്ളാനവരാ നിശാചരരധ-
ർമ്മം തൊട്ടുകൂട്ടങ്ങളും
പോരാളുന്ന പരാൽപരന്റെ കലയാ-
ണല്ലാതെ കണ്ടോക്കിലി-
ന്നാരാണെള്ളതൊരിന്ദ്രജാലമുലകം,
ശ്രീകൃഷ്ണ! നാരായണ!. 163

തീരെ ചിൽപുരുഷന്റെ വിശ്വഗണനാ-
സ്സാളില്ല. ചൊല്ലുംമഹാ-
ന്മാരെണ്ണംപിടിയുംപെടാതൊട്ടവില-
നായുസ്സിനാശിച്ചിട്ടും
പാരെങ്ങും പരതിപ്പരന്നിട്ടുമൊരീ-
ബ്ഭ്രമണമതൊട്ടെണ്ണിട്ടു-
ന്നോരെണ്ണുട്ടെയവർക്ക് മിഗ്ഗണനായിൽ
നാമർത്ത്യമില്ലോർക്കിൽ. 164

ഏതാണ്ടനവധിഹീനമാരിരഹിതം
തപഹീർത്തുമൊത്തോർത്തുവാൻ
ധാതാവും സനകൻ തുടങ്ങിയമഹാ-
ന്മാരും പ്രയാസപ്പെട്ടും
പാതാളത്തിലെഴും സഹസ്രവദനൻ
സങ്കർഷണൻ ശേഷനാ-
ണോതാനാഞ്ഞതന്നതങ്കിലുടയും
വാഗ്ധാടിയും പ്രൗഢിയും. 165

വല്ലാതായി മുഷിഞ്ഞുസംസൃതി സുഖം
 നാമത്രയം ചൊല്ലിടാം
ചെല്ലാം പുഷ്പജലാച്ഛന്നം പുതുചന്ദ്ര-
 ഖണ്ഡംകൊണ്ടുതാൻ നിത്യവും
നില്ലാണാശ്രയമാതമില്ല, കിഴവൻ
 പൂമങ്കപുല്കുന്നനിൻ;
ചെല്ലാനന്ദകരം കല്ലായനൃഷമം
 കാണാൻ കൊതിക്കുന്നു ഞാൻ. 169

എല്ലിന്മേൽ തൊലിതേച്ചമാതിരിയിലായ്
 ദേഹം മഹാസങ്കടം
പല്ലില്ലാ നരയും ഇടഞ്ഞി ജരയും
 ചെന്നാൽ മഹിഷാസ്യം
ഇല്ലില്ലാതെപ്പിരിയാന്നിനം വിഷയസൌ-
 ഖ്യത്തിങ്കലും ശ്രീപതേ!
ചൊല്ലിച്ചൊല്ലിയിരിക്കെ ഞാൻ മൃതിയട-
 ഞ്ഞാനന്ദമാർന്നീടണം. 170

പ്രായം കൂടുകയാലടുത്തവരതി-
 ട്ടേറെക്കഴക്കുന്നു ഹാ!
കായം പ്രാകൃതമായി വേണ്ടവർ തുണ-
 യ്ക്കില്ലാതമില്ലാതെയായ്
മായത്തിന്നവകാശികൾക്കു ധൃതിയായ്
 ശ്രീകൃഷ്ണ! ജീവച്ഛവ-
പ്രായം ജീവിതമെന്റയീദൃശിതവും
 പ്രാരബ്ധവും തീർക്കണേ. 171

ശ്വാസംമുട്ടി വലിക്കവേ ഘോരഘോരാ-
രാവങ്ങ; ളുൾക്കിടുമാ-
ക്കാസം, കണ്ണുതുറിപ്പു, വേപ്പിളകലാ-
ലാകാതെ ചാകാതഹോ!
വാസം സങ്കടമീനിലശ്ശൂടിയനെ-
ക്കഷ്ടപ്പെടുത്താതെ നീ-
യാസന്നാർത്തികളാററിയുംതെളിവുളി-
പ്പിക്കേണമേ ദൈവമേ. 172

അക്കാലത്തടിയൻകളായകമനീ-
യാംഗം വിചാരിച്ചു വ-
ത്തിക്കാം നിൻതിരുനാമഗാനരതനായ്-
നാമംജപിച്ചങ്ങിനെ
ചില്ലൂാമ്പേ! മരണം ക്ഷണം കഴിയണം
പിന്നെബ്‌ഭവാനെന്നയാ-
ളുക്കാകൽ ശ്രുക,നാരദാദികളെഴും
പുണ്യസ്ഥലത്താക്കണം. 173

